മാധ്യമങ്ങൾ പക്വത പാലിക്കണം: സാംസ്കാരികപ്രവർത്തകർ

[illegible]

വിദ്യാർഥികളുടെ

വിശകലനം

കെ. രാജേശ്വരി

# സാംസ്കാരിക നായകരുടെ സുവിശേഷം വായിപ്പിൻ!

പിണ്ടിക്കേറ്റ് പക്ഷപാതികളായ 58 സാംസ്കാരിക നായകർ ചേർന്ന് മാധ്യമങ്ങൾക്ക് ലക്ഷ്മണരേഖ കുറിച്ചിരിക്കുന്നു. മാധ്യമങ്ങൾ പക്വത പാലിക്കണം. ജനനേതാക്കളെ അവഹേളിക്കരുത്. പിണ്ടിക്കേറ്റ് മാധ്യമപ്രവർത്തനത്തിൻെറ മികച്ച ദൃഷ്ടാന്തങ്ങളായി *ദേശാഭിമാനി, ദീപിക, കൈരളി, പീപ്പിൾ* എന്നിവ ഉള്ളതുകൊണ്ടാകണം, സഹിഷ്ണുതക്കും സഹവർത്തിത്വത്തിനും മാതൃകകളൊന്നും ചൂണ്ടിക്കാട്ടാൻ സാംസ്കാരിക നായകർ ശ്രമിച്ചുകാണുന്നില്ല.

**ജൂലൈ** 14 ശനിയാഴ്ച കോഴിക്കോട്ട് രാമാശ്രമം അവാർഡ് സ്വീകരിച്ചുകൊണ്ട് പ്രസംഗിക്കവെ മുഖ്യമന്ത്രി വി.എസ്. അച്യുതാനന്ദൻ തനത് ശൈലിയിൽ പാർട്ടിക്കാരെക്കുറിച്ചും പത്രക്കാരെക്കുറിച്ചും ചിലതൊക്കെ സൂചിപ്പിച്ചു: സമൂഹത്തിൽ ഇന്ന് തിന്മകളും അഴിമതികളും വർധിച്ചുവരുകയാണ്. പത്രങ്ങളും നല്ലവരായ വ്യക്തികളും അതിനെതിരെ കണ്ണുതുറന്നിരിക്കുന്നുണ്ട്. സാമൂഹിക തിന്മകൾ എത്രതന്നെ ഉയർന്നാലും അതിനെ ആയിരമിരട്ടി ശക്തിയോടെ പ്രതിരോധിക്കുന്ന കണ്ണുകളാണ് ഈവിധം തുറന്നിരിക്കുന്നത്. ഇങ്ങനെ പടപൊരുതുന്നവർക്ക് യാതൊരു തരത്തിലുള്ള പരാജയബോധവും ഉണ്ടാകേണ്ടതില്ല. തിന്മകൾക്കെതിരെ പ്രതിരോധത്തിൻെറ പടവാൾ എടുക്കുന്നവരുടെ കൂട്ടത്തിൽ എളിയവനായ ഈ ഞാനും ഉണ്ടാകും.

മുഖ്യൻെറ കുത്തും മുനയും വെച്ച വാക്കുകൾ കേട്ട് മാധ്യമസിൻഡിക്കേറ്റുകാർ കോരിത്തരിച്ചു. പിണ്ടിക്കേറ്റുകാർ പല്ലുഞെരിച്ചു. പിറ്റേദിവസം *മാതൃഭൂമി, മനോരമ, മാധ്യമം* പത്രങ്ങളിലൊക്കെ വി.എസിൻെറ വീരവാദം വെണ്ടക്കയായി.

അഴിമതിക്കെതിരെ ശബ്ദിക്കുന്ന മാധ്യമങ്ങളെ സർക്കാർ അടിച്ചമർത്തുന്നു എന്നാരോപിച്ച് ജൂലൈ 17ന് പ്രതിപക്ഷാംഗങ്ങൾ നിയമസഭ ബഹിഷ്കരിച്ചു. തിരുവഞ്ചൂർ രാധാകൃഷ്ണൻെറ അടിയന്തരപ്രമേയത്തിന് അനുമതി നിഷേധിച്ചതിനെത്തുടർന്നായിരുന്നു വാക്കൗട്ട്. പ്രതിപക്ഷ കലാപത്തിനും മാധ്യമങ്ങൾ വലിയ പ്രാധാന്യം നൽകി.

മനുഷ്യൻെറ ക്ഷമക്കും സഹനശക്തിക്കും അതിരുണ്ട്. ജൂലൈ 18ന് തിരുവനന്തപുര

ത്ത് വഞ്ചിയൂർ ഏരിയാ കമ്മിറ്റി സംഘടിപ്പിച്ച രാഷ്ട്രീയ വിശദീകരണ യോഗത്തിൽ പ്രസംഗിക്കവെ സഖാവ് പി. വിജയൻ പൊട്ടിത്തെറിച്ചു. *മാതൃഭൂമി, മനോരമ, മാധ്യമം* പത്രങ്ങളെപ്പറ്റി തൊള്ളയിൽ തോന്നിയതൊക്കെ വിളിച്ചുപറഞ്ഞു. കെ. ഗോപാലകൃഷ്ണനെ പത്രാധിപരായി അംഗീകരിക്കുന്നില്ല എന്നു പ്രഖ്യാപിച്ചു. കൽക്കത്താ തിസീസുകാലത്ത് കമ്യൂണിസ്റ്റുകാർ ആലപ്പറമ്പ് നമ്പീശന്റെ അറയിൽനിന്ന് നെല്ലെടുക്കാൻ പോയ കഥവരെ പറഞ്ഞ് വികാരാധീനനായി. സാൻറിയാഗോ മാർട്ടിന്റെ രണ്ടു കോടി വാങ്ങിയത് ബോണ്ടായിട്ടാണെന്ന് ആണയിട്ട് പറഞ്ഞു. പാർട്ടിയെ തകർക്കാൻ സംഘടിതശ്രമം നടക്കുകയാണെന്നും അതിൽ പ്രകോപിതരാകാതെ സമചിത്തതയോടെ ജനങ്ങളെ കാര്യങ്ങൾ ബോധ്യപ്പെടുത്താൻ ശ്രമിക്കണമെന്നും പ്രവർത്തകരെ ആഹ്വാനം ചെയ്തു.

പരമസാധുവും നിഷ്കളങ്കനുമാണ് സഖാവ് പി. വിജയൻ. ഏഴങ്കം വെട്ടി ജയിച്ചവനാണ്, ഈരേഴു പതിനാല് ജില്ലക്കധിപനാണ് എന്ന അഹങ്കാരം ഏതുമില്ല. കൊച്ചുകുട്ടികളുടെ പ്രകൃതം. കഥപറയാൻ തുടങ്ങിയാൽ നിറുത്തില്ല. ആലപ്പറമ്പ് നമ്പീശന്റെ കഥ മാത്രമല്ല പണ്ട് തച്ചോളി ഒതേനൻ പൊന്നിയംപടക്കുപോയ കഥവരെ പറയും, പാലാട്ട് കോമൻ പള്ളൂരമ്പലത്തിൽ പന്തീരായിരമാടിയ പാട്ടുപാടും. ഉള്ളിലുള്ളത് മറച്ചുവെക്കാനറിയില്ല. വി.എസിനെപ്പോലെ വളച്ചുകെട്ടിപ്പറയുന്ന ശൈലി വശമില്ല. പറയാനുള്ളത് നേരവും കാലവും നോക്കാതെ മുഖത്തുനോക്കിപ്പറയും. അടികൊടുക്കേണ്ടിടത്ത് അടികൊടുക്കും. വരുംവരായ്കകളെക്കുറിച്ച് ചിന്തയില്ല. മടിയിൽ തോക്കു കൊണ്ടുനടക്കുന്നത് കാക്കയെ ആട്ടാനല്ല.

യാദൃച്ഛികം എന്നേ പറയേണ്ടൂ, സഖാവ് പി. വിജയൻ പ്രസംഗവൈഭവംകൊണ്ട് പ്രകമ്പനം സൃഷ്ടിച്ച അതേ നഗരത്തിൽ, അതേ സുന്ദരസന്ധ്യയിൽ പിണ്ടിക്കേറ്റ് പക്ഷപാതികളായ 58 സാംസ്കാരിക നായകർ ചേർന്ന് മാധ്യമങ്ങൾക്ക് ലക്ഷ്മണരേഖ കുറിച്ചു: മാധ്യമങ്ങൾ പക്വത പാലിക്കണം. ജനനേതാക്കളെ അവഹേളിക്കരുത്. ജനാധിപത്യ-പുരോഗമന-മതേതര ആശയങ്ങളുടെ വ്യാപനത്തിനായി യത്നിക്കണം. കേരളത്തിന്റെ ഇടതുപക്ഷ മതേതര മനസ്സിനെ തകർക്കരുത്. ബ്ലാക്ക് മെയിലിംഗും ഭീഷണിയും പാടില്ല. ജനാധിപത്യവും സഹിഷ്ണുതയും സാഹോദര്യവും സഹവർത്തിത്വവും ഉയർത്തിപ്പിടിക്കണം. വിവാദങ്ങളിൽ കുരുങ്ങുകയല്ല, സംവാദങ്ങളിൽ തളിർക്കുകയാണ് വേണ്ടത്.

പിണ്ടിക്കേറ്റ് മാധ്യമപ്രവർത്തനത്തിന്റെ മികച്ച ദൃഷ്ടാന്തങ്ങളായി *ദേശാഭിമാനി, ദീപിക, കൈരളി, പീപ്പിൾ* എന്നിവ ഉള്ളതുകൊണ്ടാകണം, സഹിഷ്ണുതക്കും സാഹോദര്യത്തിനും സഹവർത്തിത്വത്തിനും മാതൃകകളൊന്നും ചൂണ്ടിക്കാട്ടാൻ സാംസ്കാരിക നായകർ ശ്രമിച്ചുകാണുന്നില്ല.

മാധ്യമങ്ങളെ ഉപദേശിക്കാൻ, ഗുണദോഷിക്കാൻ, നേർവഴി നടത്താൻ ബദ്ധകക്ഷരായി രംഗത്തിറങ്ങിയിരിക്കുന്ന 'യോഗ്യന്മാർ' ആരൊക്കെയാണ്? ബി. ഇക്ബാൽ, ബാലമോഹൻ തമ്പി, എൻ.വി.പി. ഉണിത്തിരി എന്നീ വിദ്യാഭ്യാസ വിചക്ഷണർ; സ്വാമി വിശ്വഭദ്രാനന്ദ ശക്തിബോധി, മുള്ളൂർക്കര മുഹമ്മദാലി സഖാഫി എന്നീ ആധ്യാത്മിക ആചാര്യർ; കെ.ജി. ജോർജ്, പി.ടി. കുഞ്ഞുമുഹമ്മദ്, പ്രിയനന്ദനൻ, മുരളി, മധുപാൽ എന്നീ ചലച്ചിത്രപ്രവർത്തകർ; സി.വി. ശ്രീരാമൻ, അശോകൻ ചരുവിൽ, മുണ്ടൂർ സേതുമാധവൻ, ഡി. വിനയചന്ദ്രൻ, ബാലചന്ദ്രൻ ചുള്ളിക്കാട്, ഏഴാച്ചേരി രാമചന്ദ്രൻ, രാവുണ്ണി, ബി. രാജീവൻ മുതലായ സാഹിത്യകാരൻമാർ; പി. ഗോവിന്ദപിള്ള, എൻ. മാധവൻകുട്ടി, ജോൺ ബ്രിട്ടാസ്, എൻ.പി. ചന്ദ്രശേഖരൻ, പ്രഭാവർമ, എബ്രഹാം മാത്യു, ഇ.എം. അഷ്റഫ് എന്നിങ്ങനെ നേർവഴി മാധ്യമപ്രവർത്തകർ; പാട്ടുകാരൻ ഉമ്പായി; കേയിയെൻ കുഞ്ഞമ്മദ്, പീക്കേ പോക്കർ എന്നീ സൈദ്ധാന്തികർ; പിന്നെ ഗുലാബ്ജാൻ, രസഗുള മുതലായ മധുര പലഹാരങ്ങൾ. അങ്ങനെയങ്ങനെ ഒട്ടേറെപ്പേർ.

ചിന്തയുടെയും ആവിഷ്കാരത്തിന്റെയും സ്വാതന്ത്ര്യത്തിനുവേണ്ടിയും ജനാധിപത്യ അവകാശങ്ങളുടെയും മതേതരത്വത്തിന്റെയും സംരക്ഷണത്തിനുവേണ്ടിയും നിലകൊള്ളുന്ന മനുഷ്യരോടും പ്രസ്ഥാനങ്ങളോടും എക്കാലത്തും ഐക്യദാർഢ്യം പ്രകടിപ്പിക്കുന്ന കലാസാഹിത്യ സാംസ്കാരിക പ്രവർത്തകർ എന്ന് സ്വയം വിശേഷിപ്പിക്കുന്നുണ്ടെങ്കിലും എ.കെ.ജി സെന്ററിൽനിന്നുള്ള കൽപനയനുസരിച്ച് കുരയ്ക്കുകയും കടിക്കുകയും ചെയ്യുന്നവരാണ് ഒപ്പിയാന്മാരിൽ ഏറിയപങ്കും (ബഹു. സഹകരണ മന്ത്രിയുടെ അനുപമ ശൈലി കടമെടുത്തുപയോഗിക്കുന്നപക്ഷം, നമുക്കിവരെ സാംസ്കാരിക നായകൾ എന്നു വിളിക്കേണ്ടിവരും). വിജയനിസം-ജയരാജനിസത്തിന്റെ വക്താക്കൾ, വൈരുധ്യാധിഷ്ഠിത വയറ്റുപ്പിഴപ്പ് സിദ്ധാന്തത്തിന്റെ പ്രയോക്താക്കൾ. ധാർമിക രോഷക്കാരിൽ മുക്കാലേ മുണ്ടാണിയും അക്കാദമി ഭാരവാഹികളോ ഭാരവാഹിനികളുടെ ഭർത്താക്കന്മാരോ ആണെന്നതും പ്രസ്താവ്യം. ശേഷിക്കുന്നവർ പാർട്ടിപത്രത്തിലെ പേനയുന്തുകാർ, അബ്കാരി ചാനലിലെ വർത്തമാന മഹാവീരന്മാർ.

പു.ക.സ അതിന്റെ ഉത്തരവാദിത്തം നിറവേറ്റുന്നതിൽ പരാജയപ്പെടുന്നു എന്ന് സഹകരണമന്ത്രി ആവർത്തിച്ച് പറയുന്നതിൽ കാര്യമുണ്ട്. സാംസ്കാരിക നായകരുടെ ധാർമികരോഷത്തോട് സർവാത്മനാ യോജിക്കുന്നവർക്കുപോലും സംഘാടകരുടെ ഭാഗത്തുനിന്നുണ്ടായ വീഴ്ചകൾ വിസ്മരിക്കാനാവില്ല.

ഇത്തരമൊരു സുപ്രധാന നയസമീപനരേഖക്കടിയിൽ നിർബന്ധമായും കാണേണ്ടിയിരുന്ന ചില ഒപ്പുകൾ ഈ പ്രസ്താവനയിൽ ഇല്ലാത്തതെന്തുകൊണ്ടാണ്? എം.ടി. വാസുദേവൻ നായർ വിസമ്മതിച്ചതാകാം. സുകുമാർ അഴീക്കോട് ഒഴിഞ്ഞുമാറിയിരിക്കാൻ സാധ്യതയുണ്ട്. പക്ഷേ, മെഗാസ്റ്റാർ മമ്മൂട്ടി, ഗാനഗന്ധർവൻ യേശുദാസ് എന്നിവരുടെ ഒപ്പുവാങ്ങാഞ്ഞത് അക്ഷന്തവ്യം. മമ്മൂട്ടിക്കെതിരെ മുദ്രാവാക്യം വിളിച്ചവനെ പാർട്ടിയിൽനിന്ന് പുറത്താക്കിയതും ഗാന്ധർവപുത്രന്റെ തിരുമാംഗല്യം *കൈരളി*യിൽ തൽസമയം സംപ്രേഷണം നടത്തിയതും വെറുതെയായോ?

സിൻഡിക്കേറ്റ് പക്ഷപാതികളായ കട

വരട്ടുതത്ത്വവാദികളുടെ ഭാഷയിലാണ് പ്രസ്താവന. ആഗോള സാമ്രാജ്യത്വത്തിന്റെ അധിനിവേശ തന്ത്രങ്ങൾ എന്നൊക്കെ പറയുന്നതിനു പകരം ജി. സുധാകരനും ഇ.പി. ജയരാജനും ഉപയോഗിക്കുന്ന ലളിതകോമള പദാവലി ആയിരുന്നെങ്കിൽ സംഗതി ഏറ്റേനെ. *മാതൃഭൂമി* പത്രാധിപരുടെ കാൽമുട്ട് തല്ലിയൊടിക്കണം, *മാധ്യമം* ലേഖകനെയും മൂർഖൻ പാമ്പിനെയും ഒരുമിച്ച് കണ്ടാൽ ആദ്യം ലേഖകനെ തട്ടണം എന്നാണ് ആഹ്വാനം ചെയ്യുന്നതെങ്കിൽ സുമനസ്സുകൾക്ക് കാര്യം പെട്ടെന്ന് പിടികിട്ടും.



മ്മനിട്ട രാമകൃഷ്ണൻ, വൈശാഖൻ, സാറാ ജോസഫ്, കെ.ജി. ശങ്കരപിള്ള, പഴവിള രമേശൻ, കരിവെള്ളൂർ മുരളി, പട്ടാന്നൂർ കുഞ്ഞപ്പ മുതൽപേർ ഒപ്പിടാത്തത് മനസ്സിലാക്കാം (സച്ചിദാനന്ദൻ ഇടതിൻെറ ഇടതാണ്. അയാളെ പാർട്ടി കവിയായി അംഗീകരിച്ചിട്ടില്ല. ഒപ്പിടാമെന്ന് പറഞ്ഞാലും സ്വീകരിക്കില്ല). സാഹിത്യ അക്കാദമി പ്രസിഡൻറ് എം. മുകുന്ദൻെറയോ സെക്രട്ടറി ഐ.വി. ദാസിൻെറയോ ഒപ്പുവാങ്ങാഞ്ഞതെന്തേ? പുനത്തിൽ കുഞ്ഞബ്ദുള്ളയെയും നളിനി ജമീലയെയും വിസ്മരിച്ചതോ, അവർ വിസമ്മതിച്ചതോ? കുന്നംകുളം ശ്രീരാമനേക്കാൾ തലയെടുപ്പുള്ള ഒരു ഗജവീരനെയും കിട്ടിയില്ലേ മഹാവിപ്ലവപ്പാർട്ടിക്ക് തിടമ്പേറ്റാൻ?

ചിത്രകാരന്മാരും ചരിത്രകാരന്മാരും പാടെ അവഗണിക്കപ്പെട്ടു. സി.എൻ. കരുണാകരൻ, പൊന്ന്യം ചന്ദ്രൻ, പ്രദീപ് ചൊക്ലി, കെ.എൻ. പണിക്കർ, കെ.കെ.എൻ. കുറുപ്പ്, രാജൻ ഗുരുക്കൾ, പി.ജെ. ചെറിയാൻ തുടങ്ങി പ്രതിഭയും പ്രതിബദ്ധതയും തെളിയിച്ച പലർക്കും ഈ ചരിത്രസംഭവത്തിൽ പങ്കാളിത്തം നിഷേധിക്കപ്പെട്ടു. കൊച്ചി ദേവസ്വം പ്രസിഡൻറായി വിരാജിക്കുന്ന മുൻകാല ബലാൽസംഗ നടൻ ടി.ജി. രവി, വിദ്യാഭ്യാസ വിചക്ഷണൻ ഡോ. ജോയി ജോബ് കുളവേലി, *കൈരളി* ടി.വിയിലെ അദ്ഭുതപ്രതിഭ സന്തോഷ് പാലി എന്നിവരും മാധ്യമങ്ങളെ നേർവഴി നടത്താൻ അവസരം ലഭിക്കാഞ്ഞവരാണ്. വിദ്യാർഥി സംഘടനാ രംഗത്തും കാവ്യരചനയിലും വ്യക്തിമുദ്ര പതിപ്പിച്ച, മാധ്യമപ്രവർത്തനത്തെക്കുറിച്ച് വ്യക്തമായ ധാരണകൾ വെച്ചുപുലർത്തുന്ന എം. സ്വരാജിനെ വിസ്മരിച്ചതിന് യാതൊരു നീതീകരണവുമില്ല. പത്തനംതിട്ട ഡിപ്പോയിലെ കണ്ടക്ടർ ഗോകുലേന്ദ്രന് പ്രസ്താവനയിൽ ഒപ്പിടാം, ആയഞ്ചേരി മാർക്കറ്റിലെ മീൻകച്ചവടക്കാരൻ പവിത്രൻ തീക്കുനിക്ക് അവസരമില്ല എന്നുവരുന്നത് പാർട്ടിക്ക് ഭൂഷണമല്ല. മീൻകച്ചവടത്തിന് അവധികൊടുത്ത് പിഞ്ചുകുട്ടികളുമായി കുണ്ടറയിൽ ബേബി സഖാവിനുവേണ്ടി പ്രചാരണം നടത്തിയ കാര്യമെങ്കിലും ഓർമിക്കേണ്ടതായിരുന്നു.

അതൊക്കെ പോകട്ടെ. സ്ത്രീപ്രാതിനിധ്യം എന്തേ കുറഞ്ഞുപോയി? അമ്പത്തിഎട്ടിൽ രണ്ടേ രണ്ടുപേർ! ലീലാവതി ടീച്ചർ കോൺഗ്രസാണ്. സുഗതകുമാരി ടീച്ചർ ബി.ജെ.പി, സാറ ടീച്ചറും ഗീത ടീച്ചറും വി.എസ് പക്ഷക്കാർ. ടീച്ചർമാർ നാലാളും പോയാലും പിന്നെയുമുണ്ടല്ലോ സാംസ്കാരിക നായികമാർ ഒട്ടേറെപ്പേർ! സാവിത്രി രാജീവൻ, കവിത മുഖർജി, റോസ്മേരി, മിനി സുകുമാർ, ബെറ്റി ലൂയിസ് ബേബി, നീനാ പ്രസാദ്, ടി.എൻ. സീമ, സോനാ നായർ, പാർവതീ ദേവി, സീനാ ഭാസ്കർ എന്നിവരുടെയൊന്നും ഒപ്പുവാങ്ങാതെ ഒരു തീട്ടൂരം പുറപ്പെടുവിക്കാൻ എങ്ങനെ ധൈര്യംവന്നു? അതും മൂന്നിലൊന്ന് സംവരണത്തിനുവേണ്ടി ജനാധിപത്യ മഹിളാ അസോസിയേഷനും സ. വൃന്ദാ കാരാട്ടും വാതോരാതെ വാദിക്കുന്ന ഈ ഇരുപത്തൊന്നാം നൂറ്റാണ്ടിൽ.



ഫിദൽ കാസ്ട്രോ മുതൽ ഹ്യൂഗോ ഷാവേസ് വരെയുള്ളവർ വ്യാജ പ്രചാരണത്തെ അതിജീവിച്ചാണ് പ്രവർത്തിക്കുന്നത് എന്ന് പ്രസ്താവനയിൽ പറയുന്നു. സത്യത്തിൽ കാൾ മാർക്സ് മുതൽ സിന്ധു ജോയ് വരെയുള്ളവർ ദുഷ്പ്രചാരണം നേരിടേണ്ടിവന്നവരാണ്. മാധ്യമഭീകരതയുടെ ഇരകളാണ് എറിക് ഹോണേക്കറും നിക്കോളായ് ചൗഷെസ്ക്യൂവും സഖാവ് പി. വിജയനുമൊക്കെ.

ഇടയലേഖനത്തിൻെറ ഉള്ളടക്കത്തെക്കുറിച്ചുമുണ്ട് ചില്ലറ അഭിപ്രായവ്യത്യാസം. ഫിദൽ കാസ്ട്രോ മുതൽ ഹ്യൂഗോ ഷാവേസ് വരെയുള്ളവർ വ്യാജ പ്രചാരണത്തെ അതിജീവിച്ചാണ് പ്രവർത്തിക്കുന്നത് എന്ന് പ്രസ്താവനയിൽ പറയുന്നു. സത്യത്തിൽ കാൾ മാർക്സ് മുതൽ സിന്ധു ജോയ് വരെയുള്ളവർ ദുഷ്പ്രചാരണം നേരിടേണ്ടിവന്നവരാണ്. മാധ്യമഭീകരതയുടെ ഇരകളാണ് എറിക് ഹോണേക്കറും നിക്കോളായ് ചൗഷെസ്ക്യൂവും സഖാവ് പി. വിജയനുമൊക്കെ.

വരട്ടുതത്ത്വവാദികളുടെ ഭാഷയിലാണ് പ്രസ്താവന തയാറാക്കിയിരിക്കുന്നത്. ആഗോള സാമ്രാജ്യത്വത്തിൻെറ അധിനിവേശ തന്ത്രങ്ങൾ എന്നൊക്കെ പറയുന്നതിനു പകരം ജി. സുധാകരനും ഇ.പി. ജയരാജനും ഉപയോഗിക്കുന്ന ലളിതകോമള പദാവലി ആയിരുന്നെങ്കിൽ സംഗതി ഏറ്റേനെ. *മാതൃഭൂമി* പത്രാധിപരുടെ കാൽമുട്ട് തല്ലിയൊടിക്കണം, *മാധ്യമം* ലേഖകനെയും മൂർഖൻ പാമ്പിനെയും ഒരുമിച്ച് കണ്ടാൽ ആദ്യം ലേഖകനെ തട്ടണം എന്നാണ് ആഹ്വാനം ചെയ്യുന്നതെങ്കിൽ സുമനസ്സുകൾക്ക് കാര്യം പെട്ടെന്ന് പിടികിട്ടും. സഖാക്കൾ അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യും.

സാംസ്കാരിക നായകരുടെ കുരകേട്ടാലൊന്നും ഉറക്കംനടിക്കുന്ന മാധ്യമങ്ങൾ ഉണരുകയില്ല. *ദേശാഭിമാനി*യല്ലാതെ ഒരു പത്രവും പ്രസ്താവനയുടെ പൂർണ രൂപം പ്രസിദ്ധപ്പെടുത്തിയില്ല, ഒപ്പിയാന്മാരുടെ മൊത്തം പേരുവിവരം വെളിപ്പെടുത്തിയുമില്ല. *മനോരമ*യിൽ വാർത്തയേ കണ്ടില്ല. പൂർണ ബ്ലേക്കൗട്ട്! *മനോരമ* മാത്രം വായിക്കുന്ന എത്രയോ ലക്ഷം മലയാളികൾക്ക് സാംസ്കാരിക നായകരുടെ സുവിശേഷം നഷ്ടമായി. മറ്റു പത്രങ്ങൾ വാർത്തകൊടുത്തു. പിന്നാലെ സാംസ്കാരിക നായകരെ പരിഹസിച്ച് കാർട്ടൂൺ വരച്ചു. ഖണ്ഡന ലേഖനങ്ങൾ, വിശകലനങ്ങൾ പിന്നാലെ വരും.

സാംസ്കാരിക നായകരുടെ പ്രസ്താവനക്ക് *മാതൃഭൂമി* നൽകിയ പ്രാധാന്യമെങ്കിലും *ജനയുഗ*ത്തിൽ നിന്ന് ലഭിച്ചില്ല. ഏഴാം പേജിൽ ഒറ്റക്കോളം വാർത്തയായി മഹാസാംസ്കാരിക ദൗത്യം ഒതുക്കപ്പെട്ടു. ഒ.എൻ.വിയാകട്ടെ, കെടാമംഗലം സദാനന്ദനാകട്ടെ പ്രസ്താവനയിൽ ഒപ്പിട്ടതുമില്ല.

*മനോരമ*യുടെ നിരാസമോ *ജനയുഗ*ത്തിൻെറ അവഗണനയോ *മാധ്യമം, മാതൃഭൂമി* പത്രങ്ങളുടെ പരിഹാസമോ ഒന്നും പിണ്ടിക്കേറ്റിനെ തളർത്തുകയില്ല. സഖാവ് പി. വിജയൻ എന്ന സൂര്യതേജസ്സിനെ പഴമുറംകൊണ്ട് മറയ്ക്കാൻ മാധ്യമ സിൻഡിക്കേറ്റിന് സാധ്യവുമല്ല. ●